# ശൃംഗാരതിലകം.

(കാളിദാസകവിപ്രണീതം)

വ്യാഖ്യാതാവ്

ദേശമംഗലത്ത് ഉക്കണ്ടവാരിയർ.



തൃശ്ശിവപേരൂർ

സരസ്വതീവിലാസം പുസ്തകശാല.

കല്പ്രകാശം ടി. പുസ്തകശാലയിലെ അച്ചുകൂടത്തിൽ.

# അവതാരിക.

സാഹിത്യലോകത്തിൽ കാലെടുത്തുവെച്ചിട്ടുള്ള വൃദ്ധന്മാരും യുവാക്കന്മാരുമെന്നുവേണ്ട ബാലന്മാർ കൂടി അതിലെ സർവ്വനിയന്താവായ ഈശ്വരനെപ്പോലെ ആരാധിച്ചു വരുന്ന ഒരു മഹാപുരുഷനാണെല്ലോ കാളിദാസമഹാകവി. അദ്ദേഹത്തിന്റെ കാവ്യതല്ലജങ്ങളിൽ പ്രധാനമായിട്ടുള്ളവ കുമാരസംഭവം, രഘുവംശം, മേഘസന്ദേശം എന്നീ മൂന്നു ശ്രവ്യകാവ്യങ്ങളും, അഭിജ്ഞാനശാകുന്തളം, വിക്രമോർവ്വശീയം, മാളവികാഗ്നിമിത്രം എന്നീ മൂന്നു ദൃശ്യകാവ്യങ്ങളുമാണെന്നു് ആരോടും തന്നെ പറഞ്ഞറിയിക്കേണ്ടതില്ല. സർവ്വാംഗസുന്ദരമായ സംസ്കൃതഭാഷയിൽ രചിച്ചിട്ടുള്ള ഈ വക അമൂല്യഗ്രന്ഥങ്ങളുടെ സ്വാരസ്യവും ആശയമാധുര്യവും സംസ്കൃതഭാഷാനഭിജ്ഞന്മാൎക്കു് അറിയുവാൻ തരമായിരുന്നില്ലെന്നുള്ള ന്യൂനത ഇന്നത്തെ ഭാഷാകവികളുടേയും വ്യാഖ്യാതാക്കന്മാരുടേയും പരിശ്രമംകൊണ്ടു് ഏറെക്കുറെ പരിഹൃതമായിട്ടുണ്ടെന്നുള്ളതിന്നു യാതൊരു സംശയവുമില്ല. പാശ്ചാത്യന്മാരെന്നുവേണ്ട മറ്റു പലേ ജാതിക്കാരും ഈ കവികോകിലത്തിന്റെ ഗ്രന്ഥരത്നങ്ങൾ സ്വഭാഷയിലേക്കു തൎജ്ജമചെയ്തു് അവയുടെ മാധുര്യം അനുഭവിക്കുവാൻ തുടങ്ങിയിട്ടു് അധികം കാലമായിരിക്കുന്നു. ഇങ്ങിനെ എല്ലാവൎക്കും ഒരുപോലെ പൂജ്യനായ ഒരു മഹാകവിയുടെ ഒരു ഗ്രന്ഥരത്നം അല്പം ഒരു വിവരണത്തോടുകൂടി മഹാജനസമ

ക്ഷം അവതരിപ്പിക്കുവാനുത്സാഹിക്കുന്ന എന്റെ കൃത്യം ഒട്ടും തന്നെ അനുചിതമായിരിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല.

'ശൃംഗാരതിലകം' എന്ന പേരോടുകൂടി പ്രസിദ്ധം ചെയ്തു കാണുന്ന ഈ ഖണ്ഡകൃതി ഋതുസംഹാരം കാവ്യത്തിന്റെ പരിശിഷ്ടമായി ബോംബെ നിർണ്ണയസാഗരം പ്രസ്സിൽ അച്ചടിച്ചിട്ടുള്ളതു പകൎത്തി എടുത്തതാണ്. ആ പുസ്തകത്തിൽ കാളിദാസപ്രണീതമെന്നെഴുതിക്കണ്ടതുകൊണ്ടാണു ഞാനും ഇതു കാളിദാസൻ ഉണ്ടാക്കിയതാണെന്നു പറഞ്ഞിട്ടുള്ളതു്. യുക്തികൊണ്ടാലോചിച്ചുനോക്കുന്നതായാൽ ആ മഹാകവി ഇങ്ങിനെ ഒരു പുസ്തകം ഉണ്ടാക്കിയിട്ടില്ല. ഇടക്കാലത്തു് ഏതോ ഒരു രസികൻ ഇതെഴുതിയുണ്ടാക്കി തന്റെ പുസ്തകത്തിന്നു പ്രചാരം കിട്ടുവാൻ വേണ്ടി കാളിദാസപ്രണീതമെന്നെഴുതി'ത്തട്ടിമൂളി'ച്ചതാവാനേ തരമുള്ളു. ഒന്നാമതായി കാളിദാസൻ ശൃംഗാരരസവൎണ്ണനയിൽ അഭിരുചിയുള്ളവനും അതിൽ കുറെ അധികം താല്പൎയ്യമുള്ള ആളുമാണെങ്കിലും അദ്ദേഹത്തിന്റെ വൎണ്ണനയിൽ അശ്ലീലദ്യോതകമായി ഇത്ര പച്ചയിൽ തുറന്നുപറയുന്നതു കണ്ടിട്ടില്ല. ഇതിൽ "മുക്തോദൈത്യഗുരുഃ പ്രിയേണ പുരതഃ പശ്ചാൽഗതോ വിഹ്വലഃ" എന്നും മററുമുള്ള പ്രയോഗങ്ങൾ ആൎക്കും വൈരസ്യം ജനിപ്പിക്കുന്നതായിട്ടല്ലേ ഇരിക്കുന്നതു്? അത്രമാത്രമല്ല, "ഝടിതിപ്രവിശഗേഹം മാബഹിസ്തിഷ്ഠ കാന്തേ" ഇത്യാദിയും "വസ്ത്രാന്തം ശഠമുഞ്ചമുഞ്ചശ

പമൈഃ കിംധൂത്ത നിവ്വഞ്ചസേ'' ''കിംമാം നിരീക്ഷസി ഘടേന കടിസ്ഥിതേന'' ഇത്യാദിയും മററും കാളിദാസന്നു വരാവുന്ന തെററുകളാണോ ? ചില ദിക്കിൽ തീരെ അനുപപത്തി തോന്നിയതു മാററിച്ചേത്തിട്ടുമില്ലെന്നില്ല.

ഇങ്ങിനെയെല്ലാമാണെങ്കിലും ശൃംഗാരരസികന്മാക്ക് ഈ പുസ്തകം ഏററവും ആനന്ദപ്രദമായിരിക്കുമെന്നു തന്നെയാണ് എൻെറ പൂണ്ണമായ വിശ്വാസം. ''അപ്പം തിന്നാൽ പോരേ, കുഴി എണ്ണണോ'' എന്നു ചോദിക്കാറുള്ളതുപോലെ ഇതിൻെറ കത്താവിനെ അത്ര തീച്ചപ്പെടുത്തിയിട്ടുവേണമെന്നില്ലല്ലോ ഇതു വായിച്ചു രസം അനുഭവിപ്പാൻ. ഇതിലെ ഓരോ പദ്യവും ശബ്ദഭംഗികൊണ്ടും ആശയഭംഗികൊണ്ടും കാളിദാസൻെറ കവിതയോടു കിടപിടിക്കുവാൻ യോഗ്യതയുള്ളതുതന്നെയാണ്. അതിനാൽ അമൂല്യമായ ഈ 'തിലകം' എല്ലാ കാമിനീകാമുകന്മാക്കും വിലയേറിയ ഒരലങ്കാരമായിത്തന്നെ ഇരിക്കുമെന്നുള്ളതിന്നു യാതൊരു സംശയവുമില്ല. ഇതിൽ ഇനിയും വല്ല അനുപപത്തിയോ സ്ഖലിത്യമോ കാണുന്നുണ്ടെങ്കിൽ ഗുണപ്രണയികളായ വിദ്വാന്മാർ സദയം ചൂണ്ടിക്കാണിച്ചുതരുമെന്നുള്ള വിശ്വാസത്തോടുകൂടി ഈ ചെറുകൃതി ഇതാ പണ്ഡിതന്മാരുടെ മുമ്പിൽ അവതരിപ്പിക്കുന്നു.

തൃശ്ശിവപേരൂർ,
15—1—1100.

ദേശമംഗലത്തു് ഉക്കണ്ടവാരിയർ.

ശ്രീ

# കാളിദാസമഹാകവിപ്രണീതം

## ശൃംഗാരതിലകം.

---

പ്രാചീനകവിപുംഗവന്മാരിലഗ്രേസരനും വിശേഷതഃശൃംഗാരവൎണ്ണനയിലദ്വിതീയനും ആയ ശ്രീകാളിദാസമഹാകവി ശൃംഗാരരസനിഷ്യന്ദികളായ ചില പദ്യങ്ങൾ കൊണ്ടു ലോകത്തിന്നു പരമാനന്ദമുളവാക്കുവാൻ മുതിൎന്ന് ഒന്നാമതായി വൎണ്ണനീയരസത്തിന്നു പ്രധാനാലംബനമായ നായികയുടെ സ്വരൂപത്തെ, വിഷയികൾക്കു പരമനിൎവൃതീസ്ഥാനമെന്നു ഭംഗ്യന്തരേണ പ്രതിപാദിക്കുന്നു —

ബാഹൂ ദ്വെ ച മൃണാള,മാസ്യകമലം,
ലാവണ്യലീലാജലം,
ശ്രോണീതീൎത്ഥശിലാ ച, നേത്രശഫരീ,
ധമ്മില്ലശൈവാലകം,
കാന്തായാഃ സ്തനചക്രവാകയുഗളം,
കന്ദൎപ്പബാണാനലൈ-
ൎദ്ദഗ്ദ്ധാനാമവഗാഹനായ വിധിനാ
രമ്യം സരോ നിൎമ്മിതം. 1

സാരം — തീജ്വാലപോലെ അസഹ്യതരമായ കാമബാണങ്ങളേററു ചുട്ടെരിയുന്ന ജനങ്ങൾക്കു് ഇറങ്ങിനിന്നു നിർവൃതിയേല്പാൻ ബ്രഹ്മദേവൻതന്നെ കമനീയമായ ഒരു തടാകം നിർമ്മിച്ചിട്ടുണ്ടു്. അതിൽ സ്വദയിതയുടെ രണ്ടു കരങ്ങളാണു മൃണാളമായിട്ടുള്ളതു്. എന്നുമാത്രമല്ല അവളുടെ മുഖത്തെ പൊൽത്താർകുലമായും സൌന്ദൎയ്യധാരയെ ക്രീഡാജലമായും നിതംബബിംബത്തെ സോപാനപങ്ക്തിയായും കണ്ണിണയെ മീനങ്ങളായും വാർകുന്തളത്തെ കരിഞ്ചണ്ടിയായും കൊങ്കമൊട്ടുകളെ ചക്രവാകമിഥുനമായും വിചാരിക്കേണ്ടതാണു്.



വളരെക്കാലമായി ദേശാന്തരഗതനായ വല്ലഭൻെറ വിയോഗത്താൽ ദുഃഖിതയായ നായിക വസന്തകാലം വന്നപ്പോൾ അത്യുൽക്കണ്ഠിതയായിത്തീൎന്നു നിരാശപ്പെട്ടു വിലപിക്കുന്നു —

ആയാതാ മധുയാമിനീ, യദി പുന-
ന്നായാത ഏവ പ്രഭുഃ
പ്രാണായാന്തു വിഭാവസൌ, യദി പുന-
ൎജ്ജന്മഗ്രഹം പ്രാൎത്ഥയേ
വ്യാധഃ കോകിലബന്ധനേ, വിധുപരി-
ധ്വംസേച രാഹുഗ്രഹഃ,
കന്ദൎപ്പേ ഹരനേത്രദീധിതി,രിയം
പ്രാണേശപാരേ മന്മഥഃ.

സാ— ഹാ ദൈവമേ! വസന്തകാലത്തിലെ രാത്രിസമയവും ഇതാ എത്തിക്കഴിഞ്ഞു. ഇനിയും എന്റെ പ്രാണവല്ലഭൻ വന്നുചേരാതിരിക്കുന്നതായാൽ എന്റെ പ്രാണങ്ങൾ അഗ്നിലോകത്തിൽ ചെന്നുചേരട്ടെ. (അഗ്നിയിൽ ചാടി പ്രാണനാശം വരുത്തുമെന്നഭിപ്രായം.) വീണ്ടും ഇഹലോകവാസത്തിൽ എനിക്ക് ആഗ്രഹമുണ്ടാകുന്നതായാൽ, വസന്താഗമത്തിൽ മന്മഥോദ്ദീപകമായ തന്റെ കളകൂജിതത്താൽ വിരഹികൾക്ക് ഉൽക്കണ്ഠയെ ഉണ്ടാക്കിത്തീർക്കുന്ന കുയിലുകളെ ബന്ധിക്കുവാൻ ഒരു വേടനായും, സുധാധവളമായ ചന്ദ്രികാപൂരത്താൽ ലോകത്തെ കാമപരവശമാക്കിത്തീർക്കുന്ന ചന്ദ്രനെ ഗ്രസിക്കുവാൻ ഒരു രാഹുഗ്രഹമായും, സകലരേയും തന്റെ അധീനത്തിലാക്കി നട്ടംതിരിക്കുന്ന മന്മഥനെ നശിപ്പിക്കുവാൻ പരമശിവന്റെ മൂന്നാം തൃക്കണ്ണിലെ തീജ്വാലയായും, വല്ലഭനെ ദയിതാസമാഗമത്തിലുത്സുകനാക്കിത്തീർക്കുവാൻ കന്ദൎപ്പനായും ജനിക്കേണ്ടതാണ്.

സൎവ്വാംഗസുന്ദരിയായ ഒരു തരുണീരത്നത്തെ കണ്ടു കാമപരവശനായിത്തീൎന്ന ഒരു യുവാവു സ്വേച്ഛാനിവൃത്തിക്കായി പ്രാൎത്ഥിച്ചപ്പോൾ ഒട്ടുംതന്നെ ആനുകൂല്യം ഭാവിക്കാതിരുന്ന അവളോടു പാരവശ്യത്തോടെ പറയുന്നു—

ഇന്ദീവരേണ നയനം, മുഖമംബുജേന,
കുന്ദേന ദന്ത,മധരം നവപല്ലവേന,

**അംഗാനിചമ്പകദളൈശ്ച, വിധായ വേധാഃ**
**കാന്തേ! കഥം രചിതവാനുപലേന ചേതഃ. 3**

സാ— അല്ലയോ സുന്ദരീരത്നമേ! ബ്രഹ്മദേവൻ കരിങ്കുവലയപ്പൂകൊണ്ടു നിന്റെ കണ്ണിണയും പൊൽത്താമരത്താരുകൊണ്ടു മുഖവും മുല്ലമൊട്ടുകൾകൊണ്ടു ദന്തനിരയും ചെന്തളിരുകൊണ്ട് അധരവും ചെമ്പകമലർകൊണ്ടു ശേഷമുള്ള അവയവങ്ങളും നിർമ്മിച്ച സ്ഥിതിക്ക് അതികഠിനമായ പാറക്കല്ലുകൊണ്ടു നിന്റെ ഹൃദയം സൃഷ്ടിക്കുവാനുള്ള കാരണമെന്തായിരിക്കും? (അവളുടെ ഹൃദയത്തിന് അത്രയും കാഠിന്യമുണ്ടെന്നഭിപ്രായം.)

കാമുകനായ ഒരുവൻ ഒരു സ്ത്രീയുടെ മുഖത്തു നോക്കി അവളുടെ മുഖദർശനം തനിക്ക് അപാരമായ ഭാഗ്യത്തേയും സന്തോഷത്തേയും ജനിപ്പിക്കുന്നതാണെന്നു സൂചിപ്പിച്ചുകൊണ്ടു പറയുന്നു—

ഏകോഹി ഖഞ്ജനവരോ നളിനീദളസ്ഥോ
ദൃഷ്ടഃ കരോതി ചതുരംഗബലാധിപത്യം
കിം മേ കരിഷ്യതി ഭവേദ്വദനാരവിന്ദേ
ജാനാമി നോ നയനഖഞ്ജനയുഗ്മമേതൽ. 4

സാ— അല്ലയോ സുന്ദരി! താമരദളത്തിൽ ഇരിക്കുന്ന ഒരു കരിങ്കുരുകിൽ പക്ഷിയെ കണ്ടാൽ സാധാരണയായി ജനങ്ങൾക്കു ചതുരംഗബലാധിപത്യം സിദ്ധിക്കുകയാണു ഫലം. അങ്ങിനെ ഇരിക്കുന്ന സ്ഥിതിക്ക് ഇന്നു നി

ൺെറ വദനാരവിന്ദത്തിൽ സ്ഥിതിചെയ്യുന്ന കണ്ണുകളാകുന്ന രണ്ടു കരിങ്കുരുകിൽ പക്ഷികളെ കാണുന്നതുകൊണ്ടു് എനിക്കു് എന്താണു ലഭിക്കുവാൻ പോകുന്നതെന്നു ഞാനറിയുന്നില്ല.

മുൻ ശ്ലോകത്തിൽ വിവരിച്ച സാരംതന്നെ ഭംഗ്യന്തരേണ പറയുന്നു—

യേ യേ ഖഞ്ജനമേകമേവ കമലേ
പശ്യന്തി ദൈവാൽ കചചിൽ
തേ സൎവ്വേ കവയോ ഭവന്തി സുതരാം
പ്രഖ്യാതപൃത്ഥ്വീഭുജഃ
ത്വദ്വക്ത്രാംബുജഃനേത്രഖഞ്ജനയുഗം
പശ്യന്തി യേ യേ ജനാ–
സ്തേ തേ മന്മഥബാണജാലവികലാ–
മൂഢാ കിമിത്യത്ഭുതം. 5

സാ— അല്ലയോ സുന്ദരീരത്നമേ! താമരയിൽ ഇരിക്കുന്ന ഒരു കരിങ്കുരുകിൽപക്ഷിയെ യദൃച്ഛയായി വല്ലിടത്തുവെച്ചും കാണുന്നവരെല്ലാം വലിയ വിദ്വാന്മാരും സൎവ്വാധിപത്യങ്ങളുള്ള മഹാരാജാക്കന്മാരുമായിത്തീരുന്നതാണെന്നു പ്രസിദ്ധമാണല്ലോ. അല്ലയോ മോഹനാംഗി! എന്നാൽ നിൻെറ വദനാംബുജത്തിൽ നേത്രങ്ങളാകുന്ന ഈ രണ്ടു ഖഞ്ജനങ്ങളെ കാണുന്നവരെല്ലാം കാമദേവൻെറ ശരങ്ങൾക്കു ലാക്കായിത്തീൎന്നു വല്ലാതെ കഷ്ടപ്പെടുന്നു. ഇതെന്താണു് ഇങ്ങിനെയായിത്തീൎന്നതു്? വലിയ ആശ്ചൎയ്യംതന്നെ.

ഗ്രഹണദിവസം രാത്രി വെളിയിൽ നില്ക്കുന്ന നായികയുടെ മുഖചന്ദ്രനേയും ആകാശത്തിൽ ഉദിച്ചുയരുന്ന പൂർണ്ണചന്ദ്രനേയും നോക്കിക്കൊണ്ടു നായകൻ പറയുന്നു—

ഝടിതി പ്രവിശ ഗേഹം മാബഹിസ്തിഷ്ഠകാന്തേ !
ഗ്രഹണസമയവേലാ വർത്തതേ ശീതരശ്മേഃ
തവമുഖമകളങ്കം വീക്ഷ്യനൂനം സരാഹുഃ
ഗ്രസതിതവമുഖേന്ദും പൂർണ്ണചന്ദ്രം വിഹായ. 6

സാ— അല്ലയോ പ്രിയതമേ ! ഒട്ടും താമസിയാതെ തന്നെ വീട്ടിനുള്ളിലേക്കു പോകുക; ചന്ദ്രഗ്രഹണസമയം ഇതാ അടുത്തിരിക്കുന്നു. നീ അകത്തേക്കു പോകാതിരിക്കുന്നതായാൽ ആ രാഹുഗ്രഹം കളങ്കത്തോടുകൂടിയ പൂർണ്ണചന്ദ്രനെ ഉപേക്ഷിച്ചു കളങ്കഹീനമായ നിൻെറ മുഖചന്ദ്രനെ നിശ്ചയമായും ഗ്രസിക്കുന്നതാണ്.

തൻെറ പ്രിയതമനോടുകൂടി രാത്രി മുഴുവൻ നയിച്ചു പ്രഭാതത്തിൽ സംഭോഗചിഹ്നങ്ങളൊന്നുംകൂടാതെ വെളിയിൽ വന്ന സവോഢയായ നായികയോടു സഖി പരിഹാസപൂർവ്വം ചോദിക്കുന്നു—

കസ്തൂരിവരപത്രഭംഗനികരോ
ഭഗ്നോ ന ഗണ്ഡസ്ഥലേ
നോലുപ്തം സഖി ! ചന്ദനം സ്തനതടേ
ധൌതം ന നേത്രാഞ്ജനം

രാഗോന സ്ഖലിതസ്തവാധരപുടേ
താംബൂലസംവർദ്ധിതഃ
കിം രുഷ്ടാസി ഗജേന്ദ്രമത്തഗമനേ
കിം വാശിശുസ്തേപതിഃ. 7

സാ— അല്ലയോ മത്തേഭഗാമിനി! ഇന്നലെ കസ്തൂരി കൊണ്ടു നിന്റെ പൂങ്കവിളിൽ വരച്ചിട്ടുള്ള പത്തിക്കീറുകൾ ഒട്ടുംതന്നെ മാഞ്ഞുകാണുന്നില്ല. മാത്രമല്ല പോർമുലകളിൽ അണിഞ്ഞിരുന്ന ചന്ദനച്ചാർത്തും മാഞ്ഞുകാണുന്നില്ല. മിഴികളിലെ അഞ്ജനവും പോയിട്ടില്ല. താംബൂലചർവ്വണത്താൽ അധികമായിട്ടുള്ള അധരരാഗവും ലേശം നശിച്ചു കാണുന്നില്ല. ഇതിനെന്തായിരിക്കും കാരണം? നീ പ്രണയകുപിതയായിരുന്നുവോ; അഥവാ നിന്റെ കണവൻ മന്മഥലീലയിൽ കേവലം അപരിചിതനായ ഒരു ബാലനായിരുന്നുവോ?

പൂർവ്വോക്തമായ ചോദ്യത്തിനുത്തരമായി നായിക സഖിയോടു പറയുന്നു—

നാഹം രുഷ്ടാ മമ വല്ലഭശ്ച കുപിതഃ
സുപ്തോ നവാ സുന്ദരോ
വൃദ്ധോനോ നച ബാലകഃകൃശതനു-
ർന്നവ്യാധിതോ നോ ശഠഃ
മാം ദൃഷ്ട്വാ നവയൌവനാം ശശിമുഖിം
കന്ദർപ്പബാണാഹതോ

മുക്തോ ദൈത്യഗുരുഃ പ്രിയേണ പുരതഃ
പശ്ചാൽഗതോ വിഹ്വലഃ. 8

സാ— അല്ലയോ പ്രിയസഖി! ഞാനും എന്റെ വല്ലഭനും കോപിക്കയുണ്ടായിട്ടില്ല. ഉറങ്ങുകയുമുണ്ടായിട്ടില്ല. അദ്ദേഹം സുന്ദരൻതന്നെ, വൃദ്ധനുമല്ല, ബാലനുമല്ല. വ്യാധിയാൽ ശരീരം ക്ഷയിച്ചവനുമല്ല. ശഠനുമല്ല. നവയൌവനം വന്നുദിച്ച എന്റെ സൌന്ദര്യാതിശയത്തെക്കണ്ടു കാമപീഡ സഹിക്കാതെയായ ഭർത്താവിനാൽ ആദ്യംതന്നെ "ദൈത്യഗുരു" മോചിക്കപ്പെട്ടു. പിന്നെ ഇളിഭ്യനായിപ്പോകയും ചെയ്തു. (ദൈത്യഗുരു=രേതസ്സ്.)

വളരെക്കാലമായി രാജ്യസഞ്ചാരത്തിന്നു പോയിരുന്ന പ്രിയതമൻ തിരിച്ചുവന്ന രാത്രിയിലെ സംഭവങ്ങളെക്കുറിച്ചു സഖി ചോദിച്ചതിനു നായിക മറുപടി പറയുന്നു—

സമായാതേ കാന്തേ കഥമപിചകാലേന ബഹുനാ
കഥാഭിർദ്ദേശാനാം സഖി! രജനിരർദ്ധം ഗതവതീ
തതോ യാവല്ലീലാകലഹകുപിതാസ്മിപ്രിയതമേ
സപത്നീവ പ്രാചീദിഗിയമഭവത്താവദരുണാ. 9

സാ— അല്ലയോ പ്രിയതോഴി! വളരെക്കാലംകൊണ്ടു് എങ്ങിനെയോ കഷ്ടപ്പെട്ടു് എന്റെ പ്രാണനാഥൻ എത്തിച്ചേർന്നുവെങ്കിലും രാത്രിയിൽ പകുതിയും ഓരോ ദേശവൃത്താന്തങ്ങളെപ്പറഞ്ഞുകൊണ്ടുതന്നെ കഴിഞ്ഞുപോയി. അനന്തരം ഭർത്താവു മാരക്രീഡയ്ക്കായി മുതിർന്നപ്പോൾ ഞാൻ

പ്രണയകോപം നടിച്ച് അല്പം സമയം കഴിച്ചുകൂട്ടി. അപ്പോഴേയ്ക്കും അതാ! എന്റെ സപത്നിയെപ്പോലെ കിഴക്കെ ദിക്ക് അരുണവൎണ്ണയായിത്തീൎന്നിരിക്കുന്നു. (നേരം പുലൎന്നുപോയി എന്നു സാരം.)

ജലപൂരിതമായ ഒരു കുടത്തെ തന്റെ നിതംബത്തിൽ ചുമന്നുകൊണ്ടു വരുന്ന ഒരു സ്ത്രീയെക്കണ്ടു് ഒരു രസികൻ തന്നെത്താൻ പറയുന്നു—

ശ്ലാഘ്യം നീരസകാഷ്ഠതാഡനശതം,
 ശ്ലാഘ്യഃ പ്രചണ്ഡാതപഃ,
ക്ലേശഃ ശ്ലാഘ്യതരഃ സുപങ്കനിചയൈഃ,
 ശ്ലാഘ്യോതിദാഹോനലൈഃ,
യൽ കാന്താ കുചപാൎശ്വബാഹുലതികാ
 ഹിന്ദോളലീലാസുഖം
ലബ്ധം കുംഭവര! ത്വയാ നഹി സുഖം
 ദുഃഖൈൎവിനാലഭ്യതേ. 10

സാ— അല്ലയോ ശ്രേഷ്ഠകുംഭമേ! കുലാലൻ നിന്നെ ഉണ്ടാക്കുന്ന സമയം ഉണങ്ങിയ കൊട്ടിവടികൊണ്ടു നൽകിയിട്ടുള്ള അനേകം താഡനങ്ങൾ നീ അനുഭവിച്ചതും, അതികഠിനമായ വെയിലത്തിരുന്നു ചുട്ടു പൊരിഞ്ഞിട്ടുള്ളതും, സൎവ്വാംഗവും ചളി പൂശി കഷ്ടതയേററിട്ടുള്ളതും, തീയിൽ കിടന്നു ദഹിച്ചിട്ടുള്ളതും എല്ലാം നിനക്കു് ഏററവും ശ്ലാഘ്യം തന്നെയായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, ഇപ്പോൾ

ഈ കാമിനിയുടെ സ്തനങ്ങളോട ചേൎന്നിരുന്ന് അവളുടെ കോമളമായ കൈകൾകൊണ്ടുള്ള ആലിംഗനസുഖം നിന ക്കു ലഭിച്ചുവല്ലോ. ദുഃഖം ധാരാളം അനുഭവിക്കാതെ ആ ക്കും ഒരു കാലത്തും സുഖമനുഭവിപ്പാൻ സാധിക്കുന്ന തല്ലല്ലോ.

രാത്രി മുഴുവൻ അന്യസ്ത്രീയോടുകൂടി രമിച്ചു പ്രഭാത ത്തിൽ വന്ന പ്രണയകുപിതയായ സ്വദയിതയെ അനുന യിപ്പാൻ തുടൎന്ന നായകനോടു നായിക പറയുന്നു.

കിം കിം വക്ത്രമുപേത്യചുംബസിബലാ-
ന്നിൎല്ലജ്ജ ലജ്ജാ ന തേ
വസ്ത്രാന്തം ശഠ! മുഞ്ച മുഞ്ച ശപഥൈഃ
കിം ധൂൎത്ത നിവ്വഞ്ചസേ.
ഖിന്നാഹം തവരാത്രിജാഗരതയാ
താമേവയാഹി പ്രിയാം
നിൎമ്മാല്യോജ്ഝിതപുഷ്പദാമനികരേ
കാഷൾപദിനാം രതിഃ. 11

സാ— ഹാ! നാണംകെട്ടവനേ! നീ ബലാല്ക്കാരമാ യി വന്ന് എന്റെ മുഖത്തു ചുംബിപ്പാൻ തുടങ്ങുന്നുവോ? കഷ്ടം! ലജ്ജയില്ലല്ലോ. ഹെ ശഠ! തുണിയുടെ തുമ്പു വിടു, വിടു, ധൂൎത്ത! ഓരോന്നു സത്യം ചെയ്തു നീ എന്നെ വഞ്ചിക്കുന്നുവോ? രാത്രി മുഴുവൻ ഉറക്കം കൂടാതെ കഴി ക്കേണ്ടിവന്നതിൽ ഞാൻ വളരെ വ്യസനിക്കുന്നു' ആ പ്രി

യതമയുടെ അടുക്കൽത്തന്നെ പോയി ക്ഷീണം തീക്കുക. രാത്രി മുഴുവൻ ചാത്തി പ്രഭാതത്തിൽ നിമ്മാല്യമായിത്തള്ളിയ വാടിയ പുഷ്പങ്ങളിൽ വണ്ടുകൾക്ക് അഭിരുചി ഉണ്ടാകുമോ ?

സന്ധ്യാസമയത്തു തന്റെ ഗൃഹത്തിൽ വന്നുചേൎന്ന പഥികനെ കണ്ടു കാമാതുരയായ ഒരു തരുണി വ്യാജേന തന്റെ അഭിലാഷത്തേയും സൌന്ദൎയ്യത്തേയും സൂചിപ്പിച്ചുകൊണ്ടു പറയുന്നു—

വാണിജ്യേനഗതഃ സമേ ഗൃഹപതി-
    ൎവ്വാൎത്താ പി ന ശ്രൂയതേ
പ്രാതസ്തജ്ജനനി പ്രസൂതതനയാ
    ജാമാതൃഗേഹം ഗതാ
ബാലാഹം നവയൌവനാ നിശി കഥം
    സ്ഥാതവ്യമേകാകിനി
സായം സമ്പ്രതിവൎത്തതേ പഥിക !
    ഹേ സ്ഥാനാന്തരം ഗമ്യതാം. 12

സാ— അല്ലയോ പഥിക! എന്റെ ഭൎത്താവും വീട്ടുടമസ്ഥനുമായ ആൾ കച്ചവടത്തിന്നായി ദേശാന്തരത്തിലേയ്ക്കു പോയിരിക്കുന്നു. വളരെക്കാലമായി അദ്ദേഹത്തിന്റെ ഒരു വൎത്തമാനവും കൂടി കേൾപ്പാനില്ല. അദ്ദേഹത്തിന്റെ അമ്മയാകട്ടെ മകൾ പ്രസവിച്ചു കിടക്കുകയാകകൊണ്ടു് ഇന്നു രാവിലെ ജാമാതാവിന്റെ വീട്ടിലേയ്ക്കും പോയിരിക്കു

ന്നു. ഞാനോ കഷ്ടിച്ച്, യൌവനം തികഞ്ഞ ഒരു ബാലയാകുന്നു. ഇന്നു രാത്രി ഞാനെങ്ങിനെയാണാവോ തനിയെ കഴിച്ചുകൂട്ടേണ്ടതു്. നേരവും ഇതാ സന്ധ്യയായിത്തുടങ്ങി. നിങ്ങൾ വേറെ വല്ല സ്ഥലവും നോക്കിപ്പുറപ്പെടുകയായിരിക്കും നല്ലതു്.

തന്റെ വീട്ടിൽ വന്നു കിടന്നുറങ്ങുന്ന പഥികനെ കണ്ടു കാമാതുരയായ ഒരു യുവതി അർദ്ധരാത്രിയിൽ വല്ല വിധവും അയാളെ വിളിച്ചുണർത്തി ഭംഗ്യന്തരേണ തന്റെ അഭിലാഷത്തെ സൂചിപ്പിച്ചുകൊണ്ടു പറയുന്നു—

യാമിന്യേഷാബഹളജലദൈർബ്ബദ്ധഭീമാന്ധകാരാ
നിദ്രാംയാതോമമപതിരസൌക്ലേശിതഃകർമ്മദുഃഖൈഃ
ബാലാചാഹംഖലുഖലഭയാൽപ്രാപ്തഗാഢപ്രകമ്പാ
ഗ്രാമശ്ചൌരൈരയമുപഹതഃപാന്ഥ!നിദ്രാംജഹീഹി.

സാ— അല്ലയോ പഥിക! വേഗം ഉണൎന്നെണീക്കുക. ഇതാ ഈ അർദ്ധരാത്രി സമയം കാർമ്മേഘങ്ങളിടതിങ്ങി വല്ലാതെ ഇരുട്ടായിരിക്കുന്നു. എന്റെ ഭർത്താവാണെങ്കിൽ പകൽ മുഴുവൻ ഓരോ പ്രാരബ്ധദുഃഖങ്ങളനുഭവിച്ച് ഇതാ തളൎന്നു കിടന്നുറങ്ങുന്നു. ഞാനോ വയസ്സുതികയാത്ത ഒരു യുവതിയാണല്ലോ. കള്ളന്മാരെ ഭയന്നു് എന്റെ ശരീരമിതാ കിടുകിട വിറക്കുന്നു. ഈ ഗ്രാമത്തിൽ കള്ളന്മാരുടെ ഉപദ്രവം അധികമായിട്ടുണ്ടുതാനും. (അതുകൊണ്ടു് അല്ലയോ പാന്ഥ! വേഗം ഉണരു ഉണരു.)

വൈദ്യന്റെ അടുക്കലേയ്ക്കു പോകുന്ന രോഗാതുരനായ ഒരുവനും അയാളുടെ സരസനായ സ്നേഹിതനും തമ്മിൽ സംസാരിക്കുന്നു—

കച്ചാഭ്രാതശ്ചലിതോസി, വൈദ്യകഗൃഹേ,
കിംതദ്രുജാം ശാന്തയേ,
കിം തേ നാസ്തി സഖേ ! ഗൃഹേ പ്രിയതമാ
സർവ്വം ഗദം ഹന്തി യാ
വാതം തൽകുചകുംഭമർദ്ദനവശാൽ
പിത്തം തു വക്ത്രാമൃതാൽ
ശ്ലേഷ്മാണം വിനിഹന്തി ഹന്ത ! സുരത-
വ്യാപാരഖേദശ്രമാൽ. 14

സാ— ചോ- എടോ ചങ്ങാതി ! താനെങ്ങോട്ടാണ് പുറപ്പെട്ടിരിക്കുന്നതു് ? ഉ- വൈദ്യനെ ഒന്നു കാണേണമെന്നുകരുതി അദ്ദേഹത്തിന്റെ വീട്ടിലേയ്ക്കു പുറപ്പെട്ടതാണ്. ചോ- എ്വഃ എന്തിനാണതു് ? ഉ- (വിശേഷിച്ചൊന്നുമുണ്ടായിട്ടല്ല.) ചില ദിനങ്ങളെല്ലാമുള്ളതു് ഒന്നു ഭേദമാവുമോ എന്നു പരീക്ഷിപ്പാൻ വേണ്ടിയാണ്. ചോ- അല്ല; തന്റെ വീട്ടിൽ ഭാര്യയില്ലേ ? അവൾ മതിയല്ലോ ത്രിദോഷജങ്ങളായ എല്ലാ രോഗങ്ങളെയും മാററുവാൻ. എങ്ങിനെയെന്നാൽ, അവളുടെ സ്തനകലശങ്ങൾകൊണ്ടു മർദ്ദിക്കുന്നതായാൽ വാതസംബന്ധമായ എല്ലാ രോഗവും നശിക്കുന്നതാണ്. (പിഴിഞ്ഞുതിന്നു സമമാണെന്നു താല്പര്യം.)

അധരാമൃതം പാനംചെയ്യുന്നതുകൊണ്ടു പിത്തജങ്ങളായ രോഗങ്ങളും നശിച്ചുപോകും. (അമൃതാദി കഷായതുല്യമാണെന്നു താല്പര്യം.) സുരതക്രീഡയിലുള്ള അദ്ധ്വാനാധിക്യം കൊണ്ടു കഫജരോഗങ്ങളും ഇല്ലാതാവുന്നതാണ്. (ദേഹത്തെ ശോഷിപ്പിക്കുന്ന ഔഷധത്തിന്നു തുല്യമാണെന്നു താല്പര്യം.)

പ്രിയാവിരഹിതനായ ഒരു യുവാവു വർഷക്കാലം വന്നപ്പോൾ അത്യുൽക്കണ്ഠിതനായി വികാരങ്ങളെ ഉള്ളിൽ ഒതുക്കുവാൻ വഹിയാതെ തന്റെ പ്രിയതമയെ സംബോധംചെയ്തു തന്നെത്താൻ പറയുന്നു—

യത്ത്വന്നേത്രസമാനകാന്തി സലിലേ
മഗ്നം തദിന്ദീവരം
മേഘൈരന്തരിതഃ പ്രിയേ ! തവമുഖ-
ച്ഛായാനുകാരി ശശീ
യേപി ത്വദ്ഗമനാനുസാരിഗതയ-
സ്തേ രാജഹംസാ ഗതാഃ
ത്വൽസാദൃശ്യവിനോദമാത്രമപി മേ
ദൈവേന ന ക്ഷമ്യതേ. 15

സാ— അല്ലയോ പ്രിയതമേ! നിന്റെ മിഴികളോടു സാദൃശ്യമുള്ള ഇന്ദിവരം ഇതാ വെള്ളത്തിൽ ആണ്ടുപോയി. നിന്റെ മുഖത്തോടു കിടപിടിക്കുവാൻ യോഗ്യതയുള്ള ചന്ദ്രനും കാറിനുള്ളിൽ മറഞ്ഞിരിക്കുന്നു. നിന്റെ ഗമനഭം

ഗിയെ അനുസരിച്ചു നടക്കുന്ന അരയന്നങ്ങളും (മാനസസരസ്സിലേക്കു) പോയിക്കഴിഞ്ഞു. ഇങ്ങിനെ നിന്റെ അവയവങ്ങളോടു സാദൃശ്യം വഹിക്കുന്ന വസ്തുക്കളെക്കണ്ടാനന്ദിക്കുവാൻകൂടി ദൈവം എന്നെ അനുവദിക്കുന്നില്ല.

ചന്ദ്രശ്ചണ്ഡകരായതേ മൃദുഗതി-
വ്വാതോപി വജ്രായതേ
മാല്യം സൂചികുലായതേ മലയജാ-
ലേപഃ സ്ഫുലിംഗായതേ
ആലോകസ്തിമിരായതേ വിധിവശാൽ
പ്രാണോപി ഭാരായതേ
ഹാഹന്ത!പ്രമദാവിയോഗസമയഃ
കല്പാന്തകാലായതേ. 16

സാ— ചന്ദ്രൻ സൂര്യനെപ്പോലെ അസഹ്യമായ രശ്മി പൊഴിക്കുന്നു. മന്ദമാരുതസ്പർശം വജ്രം എയ്യുന്നതുപോലെ വേദനയുണ്ടാക്കുന്നു. മാല ധരിക്കുന്നതു ശരീരം മുഴുവൻ സൂചി തറയ്ക്കുന്നതുപോലെയിരിക്കുന്നു. ചന്ദനച്ചാറു പൂശുന്നതു ദേഹത്തിൽ തീക്കോരിച്ചൊരിയുംപോലെയിരിക്കുന്നു. വെളിച്ചമുള്ള പ്രദേശമെല്ലാം ഇരുട്ടടഞ്ഞപോലെയിരിക്കുന്നു. എന്തിന്നധികം പറയുന്നു; വിധിവൈഭവത്താൽ പ്രാണൻതന്നെ ഒരു ഭാരമായിത്തീൎന്നിരിക്കുന്നു. ഹാ! കഷ്ടം! കഷ്ടം! പ്രിയതമ സമീപത്തിൽ ഇല്ലാത്ത സമയം കല്പാന്തകാലംപോലെ അസഹ്യമായിരിക്കുന്നു.

കാര്യാന്തരഗൌരവത്താൽ അന്യദേശത്തേയ്ക്കു പുറപ്പെട്ടിരിക്കുന്ന വല്ലഭനെ, വിരഹഖേദാസഹയായ നായിക ആലിംഗനം ചെയ്തുകൊണ്ടു പറയുന്നു—

പ്രാണേശ! വിജ്ഞപ്തിരിയം മദീയാ
തത്രൈവ നേയാ ദിവസാഃ കിയന്തഃ
സമ്പ്രത്യയോഗ്യസ്ഥിതിരേഷ ദേശഃ
കരാഃ ഹിമാംശോരപി താപയന്തി. 17

സാ— അല്ലയോ പ്രാണവല്ലഭ! ഗമനോന്മുഖനായ അങ്ങയോടു് ഇതാണു് എനിക്കു് അറിയിപ്പാനുള്ളതു്. എന്തെന്നാൽ, ഇപ്പോൾ ഭവാൻ പോകുന്ന ദിക്കിൽതന്നെ എത്ര ദിവസം താമസിക്കേണ്ടിവരുമാവോ. ഇപ്പോൾത്തന്നെ എനിക്കു് ഈ ദേശം താമസിക്കാൻ കൊള്ളരുതാത്തതായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ സ്വതവേ ശീതരശ്മിയായ ചന്ദ്രന്റെ കിരണങ്ങൾ എനിക്കു് അതിയായ താപത്തെ ഉണ്ടാക്കുന്നു.

നായകൻ സമാധാനിപ്പിച്ചുകൊണ്ടു മറുപടി പറയുന്നു—

കല്യാണി! ചന്ദനരസൈഃ പരിഷിച്യ ഗാത്രം
ചിത്രാണ്യഹാനി കഥമപ്യതിവാഹയേഥാഃ
അങ്കേ നിധായ ഭവതീം പരിരഭ്യ ദോർഭ്യാം
നേഷ്യാമി സൂര്യകിരണാനപി ശീതളത്വം. 18

സാ— അല്ലയോ പ്രിയതമേ! ചന്ദനച്ചാറണിഞ്ഞും മറ്റു് ഉപായങ്ങൾകൊണ്ടും വല്ലവിധവും രണ്ടുമൂന്നു ദിവസം

നീ കഴിച്ചുകൂട്ടുക. അപ്പോഴെല്ലാം ഞാൻ മടങ്ങിവന്നു ഭവതിയെ എന്റെ മടിയിലിരുത്തി ഗാഢാലിംഗനം ചെയ്തു സൂൎയ്യകിരണങ്ങളെക്കൂടി ശീതളമാക്കിത്തീക്കുന്നുണ്ട്.

നായികയുടെ പ്രത്യുത്തരം—

അന്തൎഗ്ഗതാ മദനവഹ്നിശിഖാവലീ യാ
സാ ബാധ്യതേ കിമിഹ ചന്ദനപങ്കലേപൈഃ
യൽ കുംഭകാരപചനോപരി പങ്കലേപഃ
താപായ കേവലമസൌ ന ച താപശാന്ത്യൈ. 19

സാ— അല്ലയോ പ്രിയതമ! എന്റെ ഉള്ളിൽ കത്തിജ്വലിക്കുന്ന മദനാഗ്നിയെ ശമിപ്പിപ്പാൻ ചന്ദനച്ചാറു തേക്കുന്നതുകൊണ്ടൊന്നും പ്രയോജനമുണ്ടാകുന്നതല്ല. എന്തുപോലെയെന്നാൽ, കുലാലൻ താനുണ്ടാക്കുന്ന പാത്രങ്ങളെ നല്ലവണ്ണം ഉണക്കിയതിന്നുശേഷം ചളിപുരട്ടുന്നതു വീണ്ടും തീയിലിട്ടു ചുട്ടുപൊട്ടിപ്പാനല്ലാതെ അവയെ തണുപ്പിപ്പാനല്ലല്ലോ.

ഒരു രസികൻ തന്റെ സ്നേഹിതനോടു പറയുന്നു—

ദൃഷ്ട്വാ യാസാം നയനസുഷമാമംഗ! വാരാംഗനാനാം
ദേശത്യാഗഃ പരമകൃതിഭിഃ കൃഷ്ണസാരൈരകാരി
താസാമേവ സ്തനയുഗജിതാ ഹസ്തിനഃ സന്തി മത്താഃ
പ്രായോ മൂൎഖാഃ പരിഭവവിധൌ നാഭിമാനം ത്യജന്തി.

സാ— അല്ലയോ ചങ്ങാതി! ഈ ദേശത്തിലുള്ള സുന്ദരിമാരുടെ നേത്രഭംഗികണ്ടു കൃഷ്ണസാരമൃഗങ്ങൾ, നാട്ടുവി

ട്ടാടിപ്പോയിട്ടുള്ളതുകൊണ്ടു് ഏററവും ധന്യന്മാരായിട്ടു ഭവിച്ചിരിക്കുന്നു. ആ സ്ത്രീകളുടെ തന്നെ സ്തനയുഗത്താൽ പരാജിതങ്ങളായിത്തീൎന്നിട്ടുള്ള ആനകൾ മദിച്ചുകൊണ്ടു നടക്കുന്നു. മൂർഖന്മാർ സാധാരണയായി തനിക്കു പരിഭവം നേരിട്ടാലും കൂടി അവരുടെ അഭിമാനത്തെ കൈവിടുന്നതല്ല.

വേശ്യാസ്ത്രീകളുടെ സംഭോഗസുഖത്തെ അനുഭവിച്ചറിഞ്ഞ ഒരു വിടൻ അതിനെപ്പററി പ്രശംസിക്കുന്നു—

ഗാഢാലിംഗനപീഡിതസ്തനതടം
സ്വിദ്യൽകപോലസ്ഥലം
സന്ദഷ്ടാധരമുക്തസീൽകൃതമഭി-
ഭ്രാന്തഭ്രു നൃത്യൽകരം
ചാടുപ്രായവചാവിചിത്രമണിതൈ
ൎഘാതം രുതൈശ്ചാങ്കിതം
വേശ്യാനാം ധൃതിധാമ പുഷ്പധനുഷഃ
പ്രാപ്നോതി ധന്യോരതം. 21

സാ— സ്തനതടങ്ങൾകൊണ്ടു സമ്മൎദ്ദനം ചെയ്തു ഗാഢമായി പുണൎന്നും വിയൎപ്പുതുള്ളികൾ പൊടിഞ്ഞ കവിൾത്തടങ്ങളോടുകൂടിയും, ദന്തങ്ങൾകൊണ്ടമൎത്തിയ അധരപുടങ്ങളിൽനിന്നു പുറപ്പെടുന്ന സീൽകാരത്തോടുകൂടിയും, ചില്ലീലതകളെ ഭ്രമിപ്പിച്ചും കൈകളെ അങ്ങുമിങ്ങും ചലിപ്പിച്ചും ചാടുവചനങ്ങൾ ഇടകലൎന്നു വിചിത്രമായ രതികൂജി

തങ്ങൾ പുറപ്പെടുവിച്ചും വേറെയും ഓരോ വിധത്തിലുള്ള ശബ്ദങ്ങളെ ഉണ്ടാക്കിയും അത്യന്തം സ്പൃഹണീയമായ രീതിയിൽ വേശ്യാസ്ത്രീകൾ ചെയ്തുപോരുന്ന കാമദേവന്റെ സർവ്വസ്വമായ സംഭോഗം ഈ ലോകത്തിൽ ധന്യന്മാക്കു മാത്രമേ ലഭിപ്പാൻ സാധിക്കയുള്ളു.

വസന്താഗമത്തിൽ പ്രിയാവിരഹിതനായ ഒരു യുവാവു തന്റെ അവസ്ഥയെ ശപിച്ചും മററുള്ളവരുടെ ഭാഗ്യത്തെ പ്രശംസിച്ചും പറയുന്നു—

മത്തേഭകുംഭപരിണാഹിനി കുങ്കുമാർദ്രേ
കാന്താപയോധരയുഗേ രതിഖേദഖിന്നഃ
വക്ഷോ നിധായ ഭുജപഞ്ജരമദ്ധ്യവർത്തി
ധന്യഃ ക്ഷപാംക്ഷപയതി ക്ഷണലബ്ധനിദ്രഃ. 22

സാ— മത്തഗജത്തിന്റെ മസ്തകംപോലെ വിസ്താരമേറിയതും കുങ്കുമച്ചാറണിഞ്ഞതും ആയ, പ്രിയതമയുടെ പയോധരയുഗത്തിങ്കൽ, സംഭോഗം കഴിഞ്ഞു ക്ഷീണത്തോടുകൂടി തന്റെ മാറിടത്തെ അണച്ച് അവളുടെ രണ്ടു കൈകളുടേയും മദ്ധ്യത്തിൽ കിടന്നുകൊണ്ടു നിദ്രാസുഖത്തെ അനുഭവിച്ചുംകൊണ്ടു് ഈ രാത്രിയെ കഴിച്ചുകൂട്ടുന്നവർ തന്നെയാണു ധന്യന്മാർ.

വിരഹിണിയായ ഒരു നായിക ചന്ദ്രദർശനത്തിലുള്ള അസഹ്യത നിമിത്തം ചന്ദ്രവല്ലഭയായ രോഹിണിയെ സംബോധനം ചെയ്തുകൊണ്ടു പറയുന്നു—

ഹേ രോഹിണി! ത്വമസി രാത്രികരസ്യ ഭാൎയ്യാ
ഏനം നിവാരയ പതിം സഖി! ദുൎവ്വിനീതം
ജാലാന്തരേണ മമ വാസഗൃഹം പ്രവിശ്യ
ശ്രോണീതടം സ്പൃശതി, കിം കുലധൎമ്മ ഏഷഃ ?

സാ— അല്ലയോ രോഹിണീനക്ഷത്രമേ! നീ ചന്ദ്രന്റെ ഭാൎയ്യയാകുന്നുവല്ലോ. അല്ലയോ സഖി! ദുൎവ്വിനീതനായ നിന്റെ ഭൎത്താവിനെ നീ തടഞ്ഞുനിൎത്തുക. ഇതാ ഈ ചന്ദ്രൻ ജനലിനുള്ളിൽക്കൂടി എന്റെ കേളീഗൃഹത്തിൽ പ്രവേശിച്ച് എന്റെ ശ്രോണീതടത്തെ സ്പൎശിക്കുന്നു. ഇതു തറവാട്ടുമൎയ്യാദയാണോ ?

സ്ത്രീലമ്പടനായ ഒരു യുവാവു സ്ത്രീസുഖത്തെ ഇതരങ്ങളായ സൎവ്വസുഖത്തേക്കാൾ വലിയതായി വൎണ്ണിക്കുന്നു—

അവിദിതസുഖദുഃഖം നിൎഗ്ഗുണം വസ്തു കിഞ്ചി-
ജ്ജഡമതിരിഹ കശ്ചിന്മോക്ഷ ഇത്യാചചക്ഷേ.
മമതു മതമനംഗസ്മേരതാരുണ്യഘൂൎണ്ണ-
ന്മദകലമദിരാക്ഷീനീവിമോക്ഷോഹി മോക്ഷഃ. 24

സാ— ഈ ലോകത്തിൽ മോക്ഷമെന്നു പറയുന്നതു സുഖമോ ദുഃഖമോ എന്നറിവാൻ വഹിയാതേയും രൂപം, രസം മുതലായ യാതൊരു ഗുണവും ഇല്ലാതേയും ഉള്ള ഒരു വസ്തുവാണെന്ന് ഏതോ ചില മൂഢന്മാർ പറയുന്നുണ്ട്. എന്നാൽ എന്റെ അഭിപ്രായം അങ്ങിനെയല്ല. കാമാവേശ

ത്താൽ അത്യന്തം സ്പൃഹണീയമായ താരുണ്യത്താലുണ്ടാകുന്ന ചോരത്തിളപ്പോടുകൂടിയ സുന്ദരിമാരായ സ്ത്രീകളുടെ നീവിമോക്ഷം തന്നെയാണ മോക്ഷമെന്നാകുന്നു എന്റെ അഭിപ്രായം. (നീവിമോക്ഷം=മടിക്കുത്തഴിക്കുക.)

ഒരു രസികൻ, തരുണിയാണെന്നഭിമാനിച്ചുകൊണ്ടിരിക്കുന്ന ഒരു സ്ത്രീയോടു പറയുന്നു—

ഏനം പയോധരയുഗം പതിതം നിരീക്ഷ്യ
ഖേദം വൃഥാ വഹസി കിം ഹരിണായതാക്ഷി !
സ്തബ്ധോ വിവേകരഹിതോ ജനതാപകാരീ
യോത്യുന്നതഃ പ്രപതതി കിമത്രചിത്രം. 25

സാ— അല്ലയോ സുന്ദരി ! നിന്റെ ഈ സ്തനകലശങ്ങൾ വീണുപോയതുകണ്ടു നീ എന്തിനാണ് വെറുതെ ഖേദിക്കുന്നതു്. ഒരു കുലുക്കവും ഇല്ലാതെ വിവേകം വെടിഞ്ഞു സകല ജനങ്ങളുടേയും മനസ്സിനെ വേദനിപ്പിച്ചുകൊണ്ടുതന്നെ ഇരിക്കുന്ന ഒരുവൻ അത്യുന്നതനായിത്തീൎന്നു് അവസാനത്തിൽ അധഃപതിക്കുന്നതിൽ എന്താണ് അത്ഭുതപ്പെടുവാനോ വ്യസനിപ്പാനോ ഉള്ളതു് ?

അന്യസ്ത്രീയിൽ ആസക്തഹൃദയനായ ഒരു യുവാവു് അവളെ സംബോധനംചെയ്തുകൊണ്ടു തന്നെത്താൻ പറയുന്നു—

അയി മന്മഥചൂതമഞ്ജരി !
ശ്രവണവ്യായതചാരുലോചനേ !

അപഹൃത്യമനഃ ...ാസി തൽ
കിമരാജന്യകമത്ര ാജതേ. 26

സാ— കുസുമശരൻെറ അസ്ത്രങ്ങളിൽ പ്രധാനമായ തേന്മാവിൻ പൂങ്കുലപോലെ ശോഭിക്കുന്ന ഹെ സുന്ദരി! ശ്രവണമൂലംവരെ നീണ്ടുകിടക്കുന്ന അത്യന്തം സ്പൃഹണീയമായ കണ്ണിണയുള്ളവളേ! നീ എൻെറ ഹൃദയത്തെ അപഹരിച്ചുകൊണ്ടു് എങ്ങോട്ടാണു പോകുന്നതു്? ഇവിടം രാജാവില്ലാത്ത രാജ്യംപോലെ ഇരിക്കുന്നതായി തോന്നുന്നുവല്ലൊ. നല്ല രാജാവുള്ള രാജ്യത്തിൽ തട്ടിപ്പറി മുതലായതു് ഒന്നും നടക്കുന്നതല്ല എന്നു് അഭിപ്രായം.

ദുർഗ്ഗമമായ വഴിയിൽകൂടി നടന്നുകൊണ്ടിരിക്കുന്ന ഒരു യുവതിയെപ്പററി കവി വർണ്ണിക്കുന്നു—

യദി കഥമപിദൈവാദ്ദുർഗ്ഗമാർഗ്ഗേ സ്ഖലിതാ
വിദലതി തനുമദ്ധ്യം ദീയതാം നൈാ ന ദോഷഃ
പൃഥുനിബിഡകുചാഭ്യാം വർത്മപശ്ച്യാവരുദ്ധം
കഥയിതുമിവനേത്രേ കർണ്ണമൂലേ പ്രയാതഃ. 27

സാ— "ഈ അപകടമായ വഴിയിൽ സഞ്ചരിക്കുന്നതുകൊണ്ടു് അതികൃശമായ മദ്ധ്യപ്രദേശം വല്ലവിധവും വീണുമുറിഞ്ഞു പോകുന്നതായാൽ നമുക്കു യാതൊരു ദോഷവും വരുവാനില്ല. കണ്ടില്ലേ; അതിപൃഥുലങ്ങളായ സ്തനങ്ങൾകൊണ്ടു വഴി മുഴവൻ നിരോധിച്ചിരിക്കുന്നു" എന്നിങ്ങിന സ്വകാര്യം പറവാനായിട്ടെന്നപോലെ നേത്രങ്ങൾ കർണ്ണമൂലത്തിലെത്തിയിരിക്കുന്നു.

പ്രണയകലഹത്താൽ കുപിതയായ നായികയോടു വല്ലഭൻ സരസമായി പറയുന്നു—

കോപസ്ത്വയാ ഹൃദി കൃതോയദി പങ്കജാക്ഷി!
ശോചാമിയത്തവ കിമത്ര വിരോധമന്യൽ
ആശ്ലേഷമപ്പ്യയ മദപ്പിതപൂവ്വമുച്ചൈ-
രുച്ചൈഃ സമപ്പ്യയ മദപ്പിതചുംബനം ച. 28

സാ— അല്ലയോ സുന്ദരി! നീ മനസ്സിൽ ദ്വേഷ്യം വിചാരിക്കുന്നതായാൽ എനിക്കു വളരെ വ്യസനമുണ്ടു്. പക്ഷേ ഇതിൽ നിനക്കു വേറെ വല്ല വിരോധവുമുണ്ടോ? ഞാൻ മുമ്പു നിനക്കു ഗാഢമായ ഒരു ആലിംഗനം തന്നിട്ടുള്ളതു് ഇങ്ങോട്ടുതന്നെ തന്നേക്കു; അതുപോലെതന്നെ ഞാൻ തന്നിട്ടുള്ള ചുംബനവും എനിക്കുതന്നെ തിരിയെ തന്നേക്കണം.

പ്രണയകുപിതയായ നായികയെ ഭർത്താവു സമാധാനിപ്പിക്കുന്നു—

മാനം മാനിനി! മുഞ്ച, ദേവി ദയിതേ
മിഥ്യാവചഃശ്രൂയതേ
കഃ കോപോ നിജസേവകേ, യദി വചഃ
സത്യം ത്വയാ ഗൃഹ്യതേ
ദോർഭ്യാം ബന്ധനമാശു, ദന്തദലനം,
പീനസ്തനാസ്ഫാലനം,
ദോഷശ്ചേന്മമതേ കടാക്ഷവിശിഖൈഃ
ശസ്ത്രൈഃപ്രഹാരം കുരു. 29

സാ— അല്ലയോ അഭിമാനമുള്ളവളേ ! നീ മാനത്തെ ഉപേക്ഷിക്കുക. ഹേ ദേവി, അല്ലയോ പ്രണയിനി ! നീ ആരെങ്കിലും എന്നെക്കുറിച്ചു പറഞ്ഞു കേൾക്കുന്നുണ്ടെങ്കിൽ അതെല്ലാം തീരെ കളവാണ്. വിശേഷിച്ചും തന്റെ സേവകനിൽ കോപത്തിന്ന് അവകാശം തന്നെ ഇല്ല. അഥവാ വല്ലവരും പറയുന്ന വാക്കു നീ സത്യമായി വിശ്വസിക്കുന്നുവെങ്കിൽ (അതിന്റെ ശിക്ഷയ്ക്കായി) രണ്ടു കൈകൊണ്ടും ദൃഢമായി ബന്ധിച്ച ദന്തങ്ങൾകൊണ്ടു മുറിവേല്പിച്ച പീനസ്തനങ്ങൾകൊണ്ടു മട്ടിക്കുക. എന്നുതന്നെയല്ല, എന്റെ ദോഷമാണെന്നു നിനക്കു നല്ല ബോധ്യമുണ്ടെങ്കിൽ കടാക്ഷങ്ങളാകുന്ന മൂർച്ചയുള്ള ശസ്ത്രങ്ങൾകൊണ്ടു പ്രഹരിക്കുവാനും വിരോധമില്ല.

വെള്ളം നിറച്ച ഒരു കുടം ജഘനത്തിൽ ചുമന്നുകൊണ്ടുപോകുന്ന ഒരു സ്ത്രീ സാകൂതമായി നോക്കുന്നതു കണ്ടു് ഒരു യുവാവു പറയുന്നു—

കിം മാം നിരീക്ഷസി ഘടേന കടിസ്ഥിതേന
വക്ത്രേണ ചാരുപരിമീലിതലോചനേന
അന്യം നിരീക്ഷ പുരുഷം തവ ഭാഗ്യയോഗ്യം
നാഹം ഘടാങ്കിതകടിം പ്രമദാം ഭജാമി. 30

സാ— ജഘനത്തിൽ കുടം ചുമത്തിക്കൊണ്ടുപോകുന്ന നീ ഈഷന്മീലിതമായ കടക്കൺകൊണ്ടു് എന്തിന്നുവേണ്ടിയാണ് എന്നെ നോക്കുന്നതു്? നിന്റെ ഭാഗ്യത്തിന്നൊത്ത വേറെ വല്ല പുരുഷനേയും നീ നോക്കിക്കൊള്ളു

ക. കടിതടത്തിൽ കുടം ചുമന്നുകൊണ്ടുപോകുന്നവളെ ഞാൻ ഒരിക്കലും സ്വീകരിക്കുന്നതല്ല.

കുലടയായ ഒരു സ്ത്രീയോട് ഒരുവൻ പറയുന്നു—

സത്യം ബ്രവീമി മകരധ്വജബാണപീഡാം
നാഹം ത്വദർപ്പിതദൃശാ പരിചിന്തയാമി
ദാസോദ്യമേ വിഘടിതസ്തവ തുല്യരൂപഃ
സോയം ഭവേന്നഹി ഭവേദിതി മേ വിതർക്കഃ. 31

സാ— ഞാൻ സത്യമായിട്ടും നിന്റെ കടാക്ഷവിക്ഷേപംകൊണ്ടു കാമപീഡിതനായിത്തീരുന്നതല്ലെന്നാണു വിചാരിക്കുന്നതു്. എന്നോടു തുല്യനായും നിന്റെ ദാസനായും ഉള്ള ഒരുവനെ നീ ഇപ്പോൾത്തന്നെ ആട്ടിപ്പുറത്താക്കിയിരിക്കുന്നു. അവൻ ജീവിച്ചിരിക്കുമോ ഇല്ലയോ എന്ന കാര്യം തന്നെ എനിക്കു സംശയമായിട്ടാണു് ഇരിക്കുന്നതു്.



PRINTED AT THE VIDYA VINODINI PRESS, TRICHUR.

# പുതിയ പുസ്തകങ്ങൾ.

**1. സരസശ്ലോകങ്ങൾ** വില ക 1 0 0

സരസകവികളാൽ ഓരോ സന്ദർഭങ്ങളിൽ ഉണ്ടാക്കപ്പെട്ട വിജ്ഞാനപ്രദങ്ങളും, വിനോദകരങ്ങളുമായ 500 ഒററശ്ലോകങ്ങൾ ഇതിലുണ്ട്. 100 ഭാഷാശ്ലോകങ്ങളും 400 സംസ്കൃതശ്ലോകങ്ങൾ അർത്ഥത്തോടുകൂടിയതുമാണ്.

**2. ഭജനസ്തോത്രമഞ്ജരി** 0 8 0

അഷ്ടകങ്ങൾ— ഗോപികാഗീത, ഭജഗോവിന്ദം, പരമേശ്വരാക്ഷരമാല മുതലായി 21 സ്തോത്രങ്ങൾ ഇതിൽ അടങ്ങിയിരിക്കുന്നു. ചിലതിന്റെ അർത്ഥവും കൊടുത്തിട്ടുണ്ട്.

**3. ശ്രീകൃഷ്ണകർണ്ണാമൃതം** 0 12 0

പണ്ടേക്കുപണ്ടേ സർവ്വജനസമ്മതമായ ഈ ഗ്രന്ഥത്തിൽ 324 കർണ്ണാനന്ദകരസ്തോത്രശ്ലോകങ്ങൾ, വ്യാഖ്യാനസഹിതം ഉണ്ട്.

**4. ശ്രീകൃഷ്ണലീലകൾ** (ഗദ്യം) 1 0 0

ശ്രീകൃഷ്ണഭഗവാന്റെ അവതാരം മുതൽ സ്വർഗ്ഗാരോഹണംവരെയുള്ള കഥകൾ മുഴുവനും, കുട്ടിവായിക്കാറായ കൊച്ചുകുട്ടികൾക്കുകൂടി മനസ്സിലാകത്തക്കവണ്ണം വളരെ ലളിതമലയാളത്തിൽ എഴുതിയിരിക്കുന്നു.

**5. സംസ്കൃതകാവ്യപാഠാവലി** 0 12 0

അന്യാശ്രയംകൂടാതെ മലയാളരീതിയിൽ എളുപ്പത്തിൽ സംസ്കൃതം പഠിക്കുവാൻ ഒരൊന്നാന്തരം ഗ്രന്ഥം. ഇതിൽ അർത്ഥത്തോടുകൂടിയ സിദ്ധരൂപവും, ഇടക്കിടക്കു ചോദ്യങ്ങളും, അവ്യയം, വാക്യം, സമാസങ്ങൾ, സന്ധിപ്രകാരം ഇവ ഉദാഹരണങ്ങൾ സഹിതവും, ശ്രീരാമോദന്ത

ത്തിലെ ശ്ലോകങ്ങൾക്കു വിഭക്തി, അന്വയം, അന്വയാർത്ഥം, പരിഭാഷ ഇവയും, സംസ്കൃതാക്ഷരമാലയും ഇതിൽ അടങ്ങിയിരിക്കുന്നു.

## 6. വിവേകാനന്ദസ്വാമികൾ ക 1 4 0

ഒരു നോവലിന്റെ കഥാബന്ധം, കാവ്യത്തിന്റെ രസം, ഒന്നാന്തരം വേദാന്തഗ്രന്ഥത്തിന്റെ ജ്ഞാനോദ്ദീപശക്തി എന്നിവയെല്ലാം ഒന്നിച്ചുചേർത്തു, സരളവും, ഉജ്വലവുമായ ഭാഷയിൽ എഴുതീട്ടുള്ളതു്.

## 7. ജയരാജൻ—2 ഭാഗങ്ങൾ ക ൨ 0 0

വിജ്ഞാനപ്രദവും, വിനോദകരവും, അത്ഭുതകരവുമായ പ്ലോട്ടോടുംകൂടിയ ഒരൊന്നാന്തരം പുതിയ നോവൽ.

## 8. ഉർവ്വശി. ക 0 8 0

പുരൂരവസ്സിന്റെയും ഉർവ്വശിയുടേയും കഥ വേദത്തിൽ തന്നെ പ്രസിദ്ധമാകയാൽ ഇതിൽ വായനക്കാർക്കു് അഭിരുചിക്കവകാശമുണ്ടു്. ഇതിൽ സ്വർഗ്ഗീയാനുരാഗം രഹസ്യഭേദം, ഉർവ്വശിസമാഗമം, കുമാരവനം— ഒരു അത്യാപത്തു്, സന്താനലാഭം എന്നീ വിഷയങ്ങൾ അടങ്ങിയിരിക്കുന്നു.

## 9. സാഹിത്യകൌസ്തുഭം ക 0 8 0

സാഹിത്യശാസ്ത്രം പഠിക്കുന്ന വിദ്യാർത്ഥികളിൽ വിമർശബുദ്ധി ജനിപ്പിക്കുവാനും, തദ്വാരാ അവരുടെ കാവ്യപാഠത്തെ സുകരമാക്കിത്തീർക്കുവാനും ഇതിലെ സാഹിത്യശാസ്ത്രം, കാവ്യം എന്നാൽ എന്തു് ? കാവ്യത്തിന്റെ സ്ഥാനം, കാവ്യത്തിന്റെ ദോഷങ്ങളും ഗുണങ്ങളും, കാവ്യത്തിന്റെ ഉല്പത്തിയും പ്രയോജനവും, രസനിരൂപണം, ഭാരതീയസാഹിത്യം, കവികളും ചിത്രനിർമ്മാണവും എന്നീ വിഷയങ്ങൾ ഉപകരിക്കുന്നതാകുന്നു:

10. പ്രാചീനഭാരതം    ക 0 8 0

പ്രാചീനഭാരതീയരുടെ നാനാമുഖമായ വിജ്ഞാനാതിശയത്തെ വിവരിക്കുന്ന പുസ്തകമാണിത്. ഇതിൽ ഭാരതീയരുടെ പ്രാചീനപരിഷ്കാരം, ധർമ്മശാസ്ത്രം, കൌടില്യന്റെ അർത്ഥശാസ്ത്രം, വൈദികകാലത്തെ യുദ്ധസമ്പ്രദായം, ഹിന്തുക്കളും രസശാസ്ത്രവും, പ്രാചീനഭാരതത്തിലെ വ്യാപാരാഭിവൃദ്ധി എന്നീ വിഷയങ്ങൾ അടങ്ങിയിരിക്കുന്നു.

11. മേപ്പത്തൂർ ഭട്ടതിരി    ക 0 8 0

കേരളപണ്ഡിതന്മാരിലും, കവികളിലും, ഭക്തന്മാരിലും അദ്വിതീയനായ ആ മഹാത്മാവിന്റെ ജീവചരിത്രവും, അദ്ദേഹം ഉണ്ടാക്കിയ കൃതികളുടെ ഒരു വിവരണവും ഇതിൽ അടങ്ങിയിരിക്കുന്നു. നമ്പൂതിരിമാരുടെ ആദർശം, ജനനം, വിദ്യാഭ്യാസം, ജീവിതവും ഗ്രന്ഥനിർമ്മാണവും, ചില ഐതിഹ്യങ്ങൾ, ഭട്ടതിരിയുടെ സാഹിത്യം ഉപസംഹാരം എന്നീ വിഷയങ്ങൾ ഇതിൽ ഉണ്ട്.

12. പ്രബന്ധഭൂഷണം    ക 0 8 0

സാഹിത്യസംബന്ധമായും, സമുദായസംബന്ധമായും, ഉള്ള ചില പ്രബന്ധങ്ങളുടെ ഒരു സങ്കലനമാണ് ഈ പ്രബന്ധഭൂഷണം. ഇതിൽ ഊർമ്മിള, പ്രിയംവദയും അനസൂയയും, സൌന്ദര്യബോധം, പൌരാണികകാര്യസമുദായം, നാലാശ്രമങ്ങൾ, ചതുരംഗം, സങ്കല്പചിത്രം, ഭൂതതത്വം, അമരസിംഹൻ എന്നീ വിഷയങ്ങൾ ഉള്ളതിൽ ആദ്യത്തെ മൂന്നു എണ്ണവും മഹാകവി ടാഗോർ എഴുതിയതിന്റെ പരിഭാഷയാണ്.

മാനേജർ,
സ്വാതിവിലാസം പുസ്തകശാല,
തൃശ്ശിവപേരൂർ.

# പുതിയ പുസ്തകങ്ങൾ

**ഹരിശ്ചന്ദ്രൻ** 0 9 0

ഏററവും പരിശുദ്ധവും, സുപ്രസിദ്ധവുമായ സൂൎയ്യവംശത്തിൽ ത്രിശങ്കു മഹാരാജാവിന്റെ പുത്രനായി സത്യധൎമ്മാദികളെ മുൻനിറുത്തി കോസലരാജ്യത്തിലെ ചരിത്രപ്രസിദ്ധമായ അയോദ്ധ്യാനഗരത്തിൽ വാണു രാജ്യപരിപാലനം നടത്തിവന്നിരുന്ന ഹരിശ്ചന്ദ്രമഹാരാജാവിന്റെ സത്യത്തെ പരീക്ഷിപ്പാനായി വസിഷ്ഠനും വിശ്വാമിത്രനും തമ്മിൽ ദേവസഭയിൽ വെച്ചുണ്ടായ വാദവും, വിശ്വാമിത്രൻ ചെയ്ത വഞ്ചനകളും, ചന്ദ്രമതി മുതലായവർ അനുഭവിച്ച സങ്കടങ്ങളും, ഒടുവിൽ അവൎക്കുണ്ടായ ആനന്ദവും, മററും, വളരെ ലളിതരീതിയിൽ എഴുതീട്ടുണ്ട്.

**പ്രഹ്ലാദൻ** 0 8 0

അസുരരാജാവായ ഹിരണ്യകശിപുവിന്റെ പുത്രനായ പ്രഹ്ലാദൻ എന്ന ചെറുബാലൻ ഭഗവന്നാമങ്ങളെ മാത്രം ഉച്ചരിച്ച കാരണം ഹിരണ്യകശിപു ചെയ്ത കടുംകൈയ്യുകളും, ഒടുവിൽ ഭഗവാൻ നരസിംഹാവതാരം എടുത്തു തൂണിൽനിന്നും ചാടിപ്പുറപ്പെട്ടു ഹിരണ്യകശിപുവിനെ കൊല്ലുന്നതും പ്രഹ്ലാദനാൽ മാത്രം പിന്നീട് ആ ഘോരസ്വരൂപത്തെ ശാന്തമാക്കപ്പെട്ടതും മററും വളരെ വിസ്തരിച്ചു ഗദ്യത്തിൽ എഴുതിയിരിക്കുന്നു.

സരസ്വതീവിലാസം പുസ്തകശാല,
തൃശ്ശിവപേരൂർ.

